## രണ്ട് നൂറ്റാണ്ടിന്റെ ചരിത്ര സാക്ഷ്യം

# പഴയസെമിനാരി: അക്ഷരവെളിച്ചം

ഇന്ത്യയിലെ ഗുരുകുല സമ്പ്രദായവും ഇംഗ്ലണ്ടിലെ ബോധന സമ്പ്രദായവും സമന്വയിപ്പിച്ചാണ് *പഴയസെമിനാരി* എന്നറിയപ്പെടുന്ന *കോട്ടയം കോളജ്* 1815 ൽ ആരംഭിച്ചത്. ഇത് കേരളത്തിന്റെ സാംസ്കാരിക നവോത്ഥാനത്തിൽ മുഖ്യ പങ്കുവഹിച്ചു. കേരളത്തിൽ ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന്റെ ആദ്യാക്ഷരങ്ങൾ ആദ്യമായി എഴുതപ്പെട്ടത് *പഠിത്തവീട്, സിറിയൻ സെമിനാരി, സിറിയൻ കോളജ്, കോട്ടയം കോളജ്* എന്നീ പേരുകളിൽ അറിയപ്പെട്ട പഴയസെമിനാരിയാണ്. ഇരുനൂറിലധികം വർഷം പഴക്കമുള്ള ഈ സ്ഥാപനം *ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി* എന്നും അറിയപ്പെടുന്നു.

മദ്ധ്യതിരുവിതാംകൂറിൽ ക്രിസ്തീയ മതബോധനത്തിന് ഒരു *പഠിത്തവീട്* സ്ഥാപിക്കുവാൻ തിരുവിതാംകൂർ രാജ്ഞി റാണി ലക്ഷ്മീഭായി കരമൊഴിവായി നൽകിയ സ്ഥലത്ത് പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാന്റെ (ജോസഫ് മാർ ദീവന്നാസ്യോസ്) മേൽനോട്ടത്തിലാണ് സെമിനാരി ആരംഭിച്ചത്. സെമിനാരിയുടെ നിർമ്മാണം 1813 ൽ ആരംഭിച്ച് 1815 ൽ പൂർത്തീകരിച്ചു. കോട്ടയം താലൂക്കിൽ മീനച്ചിലാറിന്റെ തീരത്ത് നിർമ്മിച്ച നാലുകെട്ടിൽ, വേദശാസ്ത്ര ബോധനത്തിനു പുറമെ കണക്ക്, ഇംഗ്ലീഷ്, സുറിയാനി, ഗ്രീക്ക്, ഹീബ്രു, തമിഴ് ഭാഷകളും പഠിപ്പിച്ചിരുന്നതിനാൽ *കോട്ടയം കോളജ്* എന്നും അറിയപ്പെട്ടു.




**കേരളത്തിന്റെ സാംസ്കാരിക ചരിത്രത്തിൽ നവോത്ഥാനത്തിന്റെ അക്ഷരവെളിച്ചം പകർന്ന വിശുദ്ധ ഭൂമികയാണ് പഴയസെമിനാരി. കോട്ടയത്തിന്റെ സാംസ്കാരിക, സാമൂഹിക, മതചരിത്രത്തിലെ നാഴികക്കല്ലുമാണ് പഴയസെമിനാരി.**

കേരളത്തിലെ ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന്റെയും വൈജ്ഞാനിക വിഷയങ്ങളുടെയും വിപുലമായ ഗ്രന്ഥപ്പുരയുടെ പ്രാരംഭം പഴയസെമിനാരിയായിരുന്നു. കേരളത്തിൽ ആദ്യമായി പെൺകുട്ടികൾക്ക് താമസ സൗകര്യത്തോടുകൂടിയ ഇംഗ്ലീഷ് വിദ്യാഭ്യാസം 19-ാം നൂറ്റാണ്ടിന്റെ ആദ്യ ദശകത്തിൽ തന്നെ ഇവിടെ നൽകി. 1825 ൽ ഇവിടെ വിവിധ വിഷയത്തിൽ 2500 ൽ പരം ഗ്രന്ഥങ്ങൾ ഉൾക്കൊള്ളുന്ന ലൈബ്രറി ഉണ്ടായിരുന്നു എന്ന് ചരിത്ര രേഖകൾ സാക്ഷിക്കുന്നു. ഇംഗ്ലീഷ് വിദ്യാഭ്യാസത്തോടൊപ്പം മലങ്കര നസ്രാണികളുടെ വൈദികരെ അഭ്യസിപ്പിക്കുന്ന വേദശാസ്ത്ര പഠന കേന്ദ്രവുമായി തീർന്നു പഴയസെമിനാരി.

ഇന്ത്യയിലെ ക്രൈസ്തവ സഭകളുടെ ചരിത്രത്തിലെ അവിഭാജ്യ ഘടകമാണ് പഴയസെമിനാരി. ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന്റെ പ്രഥമ കേന്ദ്രം, ബഹുഭാഷാ പഠനത്തിന്റെ ആദ്യ ഇടം, മലയാളം, സുറിയാനി ഭാഷകളിൽ അച്ചടിയുടെ പ്രാരംഭ സ്ഥാനം, ക്രമീകൃതമായ രീതിയിൽ ലൈബ്രറി ആരംഭിച്ച് പുസ്തക വിതരണം നടത്തിയ സ്ഥാപനം. വേദപുസ്തക-ആരാധന ഗ്രന്ഥങ്ങളുടെ വിവർത്തനം, ആനുകാലിക പ്രസിദ്ധീകരണങ്ങൾ, പത്രങ്ങൾ എന്നിവയുടെ പ്രാരംഭം... ഇങ്ങനെ പഴയസെമിനാരി മലയാളത്തിലെ എല്ലാ വിജ്ഞാന മേഖലകളുടെയും ചരിത്രവുമായി സമന്വയിച്ചിരിക്കുന്നു.

അതിപ്രശസ്തരായ ഗുരുക്കന്മാരുടെയും ആത്മീയ പിതാക്കന്മാരുടെയും നേതൃത്വം സെമിനാരിയുടെ യശസ്സ് ഉയർത്തി. സെറാമ്പൂർ യൂണിവേഴ്സിറ്റിയുമായി അഫിലിയേറ്റ് ചെയ്തതും (1965), എക്യുമെനിക്കൽ ബന്ധം ഉറപ്പിക്കും വിധം ഓർത്തഡോക്സ്, മാർത്തോമ്മാ, സി. എസ്. ഐ സെമിനാരികളുടെ അക്കാദമിക് കൂട്ടായ്മയായ Federated Faculty for Research in Religion and Culture (FFRRC) രൂപീകരിച്ച് (1980) ബിരുദാനന്തര ഡോക്ടറൽ ഗവേഷണ മേഖലയിലേക്ക് പ്രവർത്തന മേഖല വ്യാപിപ്പിച്ചതും സെമിനാരിക്ക് ദേശീയതലത്തിൽ അംഗീകാരം ലഭ്യമാക്കി.

മലങ്കരസഭയെ നയിച്ച ചരിത്രപ്രസിദ്ധരായ നാലു പിതാക്കന്മാരുടെ കബറിടം ഇവിടെ സ്ഥിതിചെയ്യുന്നു. സെമിനാരി സ്ഥാപകൻ *സഭാജ്യോതിസ്സ്* പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമൻ (-1816), എം. ഡി. സെമിനാരി സ്ഥാപകൻ *സഭാതേജസ്സ്* പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ (1833-1909), *മലങ്കര സഭാഭാസുരൻ* പരിശുദ്ധ വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് (1858-1934), ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് (1922-1996) എന്നീ പിതാക്കന്മാരുടെ കബറിടങ്ങളിലേക്ക് നിരവധി തീർത്ഥാടകർ വന്ന് പ്രാർത്ഥിക്കുന്നു. കേരളത്തിന്റെ സാംസ്കാരിക ചരിത്രത്തിൽ നവോത്ഥാനത്തിന്റെ അക്ഷരവെളിച്ചം പകർന്ന വിശുദ്ധ ഭൂമികയാണ് പഴയസെമിനാരി. കോട്ടയത്തിന്റെ സാംസ്കാരിക, സാമൂഹിക, മതചരിത്രത്തിലെ നാഴികക്കല്ലുമാണ് പഴയസെമിനാരി.

ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ

## സെമിനാരിദിനം

കോട്ടയം: ഓർത്തഡോക്സ് വൈദിക സെമിനാരി ദിനം 2024 ഒക്ടോബർ 6 ഞായറാഴ്ച ആയിരുന്നു. സെമിനാരിക്ക് സംഭാവന അയയ്ക്കുവാനുള്ള ബാങ്ക് വിവരങ്ങൾ : ചെക്കും, DDയും ഇന്ത്യൻ കറൻസിയിലുള്ളവയ്ക്ക്-State Bank of India, CMS College Branch, Kottayam. A/c. No. 57008479117 (IFSC Code : SBIN0070484) & Federal Bank Kanjikuzhy Branch, Kottayam. A/c. No. 13760200006181 (IFSC: FDRL0001376).

ബാങ്ക് മുഖേന പണം അയയ്ക്കുന്നവർ, ദയവായി അവരുടെ അഡ്രസ്സും, തുകയും വ്യക്തമായി നൽകണം. വിലാസം : The Principal, Orthodox Theological Seminary, P.B. No. 98, Kottayam- 686 001, Ph: 0481-2566526, 2568083. Email: admin@ots.edu.in.

ലേഖനം



# കെ. ആർ. മീരയുടെ നോവൽ ദർശനങ്ങൾ

## ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ

**ഇന്ത്യയിലെ പ്രശസ്ത നോവലിസ്റ്റ് കെ. ആർ. മീര
മാർ ഒസ്താത്തിയോസ് പ്രഭാഷണം നിർവ്വഹിക്കുന്നു.
2024 ഡിസംബർ 8 ഞായറാഴ്ച
തിരുവല്ല ബഥനി അരമനയിൽ ഉച്ചക്ക് 2.30 മുതൽ**

പ്രശസ്ത വേദശാസ്ത്രജ്ഞൻ ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ (1918–2012) അനുസ്മരണ പ്രഭാഷണം 2024-ൽ നടത്തുന്നത് ഇന്ത്യയിലെ പ്രശസ്ത എഴുത്തുകാരി കെ. ആർ മീരയാണ്. മലയാള മനോരമയിൽ 1993-ൽ പത്രപ്രവർത്തകയായി എഴുത്തിന്റെ ലോകത്തേക്ക് പ്രവേശിച്ച കെ. ആർ. മീര 2000 മുതൽ കഥകൾ എഴുതി തുടങ്ങി. മനോരമയിൽ നിന്നും 2006-ൽ ചീഫ് സബ് എഡിറ്റർ സ്ഥാനം രാജി വെച്ച് പൂർണ്ണ സമയം എഴുത്തുകാരിയായി. ശാസ്താംകോട്ടയിൽ ജനിച്ച കെ. ആർ. മീര ഇപ്പോൾ കോട്ടയത്ത് താമസിക്കുന്നു.

ഇന്ത്യയിലെ ഏറ്റവും പ്രശസ്തമായ നോവൽ ആയി 2012-ൽ എഴുതിയ ആരാച്ചാർ അംഗീകരിക്കപ്പെട്ടു. വയലാർ അവാർഡും ഓടക്കുഴൽ അവാർഡും കേന്ദ്ര സാഹിത്യ അക്കാദമി അവാർഡും ലഭിച്ചു. ആരാച്ചാർ (2012), സൂര്യനെ അണിഞ്ഞ സ്ത്രീ (2018), ഖബർ (2020), ഘാതകൻ (2021), മഴമന്ദഹാസങ്ങൾ (2024) എന്നീ നോവലുകൾ വളരെ പ്രശസ്തമാണ്. നിരവധി കഥകളും സീരിയൽ തിരക്കഥകളും ഓർമ്മക്കുറിപ്പുകളും പ്രസിദ്ധീകരിച്ചിട്ടുണ്ട്. ഓരോ കൃതിക്കും നിരവധി പതിപ്പുകൾ ഉണ്ടായി. കെ. ആർ മീരയുടെ പുസ്തക തലക്കെട്ടുകളിൽ അനീതിയുടെ ഘടനകൾക്കെതിരെയുള്ള പ്രതിരോധം ധ്വനിപ്പിക്കുന്നുണ്ട്.

കെ. ആർ. മീരയുടെ നോവലുകളിൽ നിറയുന്നത് ഭാഷയുടെ അസാധാരണമായ കരുത്തും സൗന്ദര്യവുമാണ്. ഇത് ജീവിതം തൊട്ട് എഴുതുന്ന രചനകളാണ്. സാമൂഹിക-രാഷ്ട്രീയ-വർത്തമാന പരിസരങ്ങൾ എഴുത്തിൽ ഉൾച്ചേർത്ത് പരമ്പരാഗത ശൈലി കെ. ആർ. മീര പൊളിച്ചെഴുതി. ബംഗാളിലെ വംശപരമ്പര്യമുള്ള ആരാച്ചാർ കുടുംബ കഥയാണ് ആരാച്ചാർ. ഇത് ഇംഗ്ലീഷിൽ *ഹാംഗ് വുമൺ* എന്നപേരിൽ ഡോ. ജെ. ദേവിക വിവർത്തനം ചെയ്തതോടെ കെ. ആർ. മീരയുടെ എഴുത്തിന്റെ കരുത്ത് ലോകം അറിഞ്ഞു. മലയാളത്തിലെ ഇന്ത്യൻ നോവലായി *ആരാച്ചാർ* അറിയപ്പെടുന്നു. നിരവധി നോവലുകൾ വിവിധ ഭാഷകളിലേക്ക് വിവർത്തനം ചെയ്തിട്ടുണ്ട്.

കെ. ആർ. മീരയുടെ എഴുത്തുകളിൽ ആൺകോയ്മ, വിവേചനം, ചൂഷണം, അനീതി, രാഷ്ട്രീയം, ഭരണകൂടം, അഴിമതി, ലിംഗവിവേചനം, ആക്രമണം എന്നിവയ്ക്കെതിരെയുള്ള പ്രതിരോധങ്ങളാണ്. ഭൂത, ഭാവി, വർത്തമാന കാലങ്ങളെ കൂട്ടിയിണക്കിയുള്ള പ്രമേയങ്ങൾ കെ. ആർ. മീരയുടെ നോവലുകൾക്ക് ശക്തി പകരുന്നു. കെ. ആർ. മീരയുടെ *സൂര്യനെ അണിഞ്ഞ സ്ത്രീ* എന്ന നോവലിൽ ബൈബിൾ വായനയുടെ വാങ്മയ ചിത്രങ്ങൾ പ്രതിഫലിക്കുന്നത് ശ്രദ്ധേയമാണ്:

*ക്രൂര പീഡാനുഭവങ്ങൾ മറികടക്കാൻ സ്വയം ക്രിസ്തുവായി സങ്കല്പിച്ചാൽ മതി... നെഞ്ചിൽ തൂങ്ങുന്ന ഭാരം മരക്കുരിശിന്റെതാണെന്നും കരുതുക... എതിർവാക്കിൻ ചോദ്യം ചോദിച്ചു തുടങ്ങുമ്പോൾ കുരിശുമായി ഗോൽഗോഥ കയറുകയാണെന്നു സങ്കല്പിക്കുക... ഓരോ തവണ ആത്മാവ് കൊല്ലപ്പെടുമ്പോഴും മൂന്നാം ദിവസം ഉയിർത്തെഴുന്നേൽക്കുമെന്നും പിന്നെ വേദനയില്ലെന്നും തിരിച്ചറിയുക ...* (പേജ് 9). കുടുംബ കോടതി സാക്ഷിക്കൂടിൽ നിന്ന് ജെസബേലിന്റെ ചിന്തകൾ ബൈബിൾ ബിംബങ്ങളിലൂടെയാണ് അവതരിപ്പിക്കുന്നത്.

ആൺബോധത്തെ തിരുത്തിയവർ ചരിത്രത്തിലിടം നേടിയിട്ടുണ്ട്. ബൈബിളിലെ ജെസബൽ പുരുഷലോകത്തെ ചിന്തകളെ ചോദ്യം ചെയ്തു. സ്ത്രീകൾക്ക് മറ്റൊരു ലോകം സാധ്യമെന്ന് *സൂര്യനെ അണിഞ്ഞ സ്ത്രീ* വിളിച്ചു പറയുന്നു. പുരുഷ കാഴ്ചകൾക്കും ഭാവനകൾക്കും അപ്പുറത്തുള്ള രചനാ തന്ത്രമാണ് ഇതിന്റെ ആഖ്യാന-പ്രമേയ ശൈലി. കഥകൾക്കും നോവലിനും ഹൃദ്യമായ അവതരണ ശൈലി പങ്കിടുന്ന കെ. ആർ. മീരയുടെ എഴുത്തിന്റെ അന്തർധാര വിമോചനത്തിന്റെയും നീതിയുടെയും സമത്വത്തിന്റെയും പുതുലോകമാണ്.

ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ എഴുത്തിന്റെയും പ്രഭാഷണത്തിന്റെയും അന്തർ ദർശനവും സ്വാതന്ത്ര്യം, നീതി, സമത്വം, പങ്കിടീൽ, സ്നേഹം എന്നിവയിൽ കേന്ദ്രീകൃതമാണ്. സാമൂഹിക നീതി, വർഗ്ഗരഹിത സമൂഹം, ത്രിത്വാധിഷ്ഠിത പങ്കിടീൽ, മതാതീത ആദ്ധ്യാത്മീകത, അദ്വൈത വേദശാസ്ത്രം എന്നിവ. വേദശാസ്ത്ര ദർശനങ്ങൾക്ക് മനുഷ്യ മുഖവും സാമൂഹിക പരിവർത്തനത്തിനുള്ള ചാലകശേഷിയും പകർന്നു.

കെ. ആർ മീരയുടെ എഴുത്തുകളിൽ സ്ത്രീ ശരീരവും മനസ്സും ആത്മാവും ശക്തമായ ഇടപെടൽ രാഷ്ട്രീയ-സാമൂഹിക-മതതലങ്ങളിൽ നടത്തുന്നുണ്ട്. മാർ ഒസ്താത്തിയോസ് തിരുമേനിയും ലിംഗവിവേചനത്തെയും ചൂഷണത്തെയും എതിർത്തിരുന്നു. അദ്ദേഹം പറയുന്നു: 'സ്ത്രീ പുരുഷ സമത്വമാണ് വേണ്ടത്. പുരുഷനും സ്ത്രീയും തമ്മിലുള്ള ശാരീരികമായ വ്യത്യാസം, സ്ത്രീ പുരുഷ വിവേചനത്തിന് ഇടയാക്കരുത്. സ്ത്രീയും പുരുഷനും ആരും ആർക്കും ഉപരിയല്ല. വ്യത്യസ്തം എന്നാൽ തുല്യം (distinct but equal) എന്ന് അർത്ഥമാക്കേണ്ടതാണ്.

മാർ ഒസ്താത്തിയോസ് തിരുമേനി ഏതു വിഷയവും വേദശാസ്ത്ര പശ്ചാത്തലത്തിൽ വ്യാഖ്യാനിച്ചിരുന്നു. ലിംഗ വിവേചനവും ആധിപത്യ മനോഭാവങ്ങളും മാറുവാൻ ത്രിത്വാധിഷ്ഠിതമായ ഒരു വർഗ്ഗരഹിത സമൂഹത്തെ സ്വപ്നം കണ്ടിരുന്നു.

സ്ത്രീയും പ്രകൃതിയും ഇന്ന് ചൂഷണം ചെയ്യപ്പെടുന്നു. എല്ലായിടവും ചൂഷണത്തിന്റെ സംസ്കാരമാണ് വളർന്നു വരുന്നത്. നീതി നിഷേധമാണ് വർദ്ധിക്കുന്നത് എന്ന് മാർ ഒസ്താത്തിയോസ് പഠിപ്പിക്കുമ്പോൾ എഴുത്തിൽ സർഗ്ഗ വസന്തം സൃഷ്ടിച്ച കെ. ആർ മീരയും നീതി നിഷേധത്തിന്റെ സാമൂഹിക, രാഷ്ട്രീയ ചരിത്രം കഥകളിലൂടെയും നോവലുകളിലൂടെയും അവതരിപ്പിക്കുന്നു.

'സ്വാർത്ഥന്മാരുടെ എണ്ണം കുറയണം. നന്മ ചെയ്യുന്നവരുടെ എണ്ണം കൂടണം... സ്വാർത്ഥത വെടിഞ്ഞ്, സ്നേഹത്തിൽ വളരുമ്പോൾ മനുഷ്യനാകും. സ്നേഹത്തിൽ വളരാം എന്ന് അന്ത്യസന്ദേശത്തിൽ കൂടി ആഹ്വാനം ചെയ്ത ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ ദർശനങ്ങളുടെ അന്തർധാര ഇന്ത്യയിലെ പ്രശസ്ത എഴുത്തുകാരിയായ കെ. ആർ. മീരയുടെ നോവലിലും പ്രതിഫലിക്കുന്നുണ്ട്.

*നീതിമാൻ ഇനിയും നീതി പ്രവർത്തിക്കട്ടെ. വിശുദ്ധർ ഇനിയും വിശുദ്ധീകരിക്കപ്പെടട്ടെ. അസത്യത്തെ സ്നേഹിക്കുകയും അത് പ്രവർത്തിക്കുകയും ചെയ്യുന്ന സകലരും പുറത്ത്. ആകയാൽ, സൂര്യനെ അണിഞ്ഞു കഴിഞ്ഞ സ്ത്രീ ഇനി ഒരിക്കലും വിലപിക്കുകയില്ല.* (കെ. ആർ മീര: സൂര്യനെ അണിഞ്ഞ സ്ത്രീ, 2018, പേജ് 384) ❑

# ഹാഗാർ




## സിസ്റ്റർ മേരി OSM

(ബേത്‌ലഹേം ദയറ കിഴക്കമ്പലം)




അബ്രഹാമിന്റെ ഭാര്യയായ സാറയുടെ മിസ്രയീമ്യ ദാസിയായിരുന്നു ഹാഗാർ. കുട്ടികളെ പ്രസവിക്കാൻ കഴിയാത്ത സാറ തനിക്ക് ഹാഗാറിൽ നിന്ന് ഒരു കുട്ടി വേണമെന്ന് അബ്രഹാമിനോട് ആവശ്യപ്പെടുന്നു. സാറയുടെ നിർദ്ദേശം വാടക മാതൃത്വത്തിന്റെ സാംസ്കാരിക സമ്പ്രദായത്തിൽ വേരൂന്നിയതാണ്, അതിൻപ്രകാരം ഒരു ദാസിക്ക് വന്ധ്യയായ ഭാര്യക്ക് വേണ്ടി കുട്ടിയെ പ്രസവിക്കാം. അബ്രഹാം അതിന് സമ്മതിക്കുന്നു, ഹാഗാർ ഗർഭിണിയായി. എങ്കിലും, പിന്നീട് ഇതുമൂലം അവർക്കിടയിൽ പിരിമുറുക്കത്തിന് കാരണമാകുന്നു. അപമാനവും അസൂയയും അനുഭവിക്കുന്ന സാറ, തന്റെ ഗർഭധാരണത്തോടെ അഭിമാനത്തോടെ പ്രവർത്തിക്കാൻ തുടങ്ങുന്ന ഹാഗറിനോട് നീരസപ്പെടുന്നു. സാറ, തന്റെ കയ്പേറിയ അനുഭവങ്ങൾ മൂലം ഹാഗാറിനോട് പരുഷമായി പെരുമാറുന്നു, ഇത് ഹാഗാറിനെ താൻ സഹിക്കുന്ന വൈകാരികവും ശാരീരികവുമായ പീഡനങ്ങളിൽ നിന്ന് രക്ഷപ്പെട്ട് മരുഭൂമിയിലേക്ക് ഓടിപ്പോകാൻ പ്രേരിപ്പിക്കുന്നു.

### 1. ഹാഗാറിന്റെ കഷ്ടപ്പാട്

ഹാഗാർ മരുഭൂമിയിലേക്ക് പോകുമ്പോൾ, അവളുടെ അവസ്ഥ നിരാശാജനകമാണ്. അവൾ ഗർഭിണിയും ഏകാകിയുമ്, പിന്തുണയോ സംരക്ഷണമോ ഇല്ല. അവളുടെ കഷ്ടപ്പാടുകൾ കേവലം ശാരീരികം മാത്രമല്ല, വൈകാരികവുമാണ്. കാരണം അവൾ ഒരു വേലക്കാരി എന്ന നിലയിലും ഒരു മിസ്രയീമ്യ എന്ന നിലയിലും പാർശ്വവൽക്കരിക്കപ്പെട്ട സ്ത്രീയാണ്. ഹാഗാറിന് സാറയിൽ നിന്നുള്ള തിരസ്കരണ അനുഭവം, ആഴത്തിലുള്ള മുറിവാണ് നല്കുന്നത്. അത് അവളുടെ ഒറ്റപ്പെടലിന്റെ കാഠിന്യം വർദ്ധിപ്പിക്കുന്നു.

മരുഭൂമിയിൽ, കർത്താവിന്റെ ഒരു ദൂതൻ ഹാഗാറിന് പ്രത്യക്ഷപ്പെട്ടു, അവൾ എവിടെ നിന്നാണ് വന്നതെന്നും എവിടെ പോകുന്നുവെന്നും അവളോട് ചോദിച്ചു. ഈ ചോദ്യം അവളുടെ ദുരവസ്ഥയെക്കുറിച്ചുള്ള ദൈവത്തിന്റെ അവബോധം വെളിപ്പെടുത്തുകയും പ്രത്യാശയുടെ തിളക്കം നൽകുകയും ചെയ്യുന്നു. ദൂതൻ ഹാഗാറിനോട് സാറയുടെ അടുത്തേക്ക് മടങ്ങാനും അവളുടെ ദുഷ്പെരുമാറ്റത്തിന് കീഴടങ്ങാനും പറയുന്നു. ഈ നിർദ്ദേശം ബുദ്ധിമുട്ടാണെന്ന് തോന്നുമെങ്കിലും, അത് ദുരുപയോഗത്തിന്റെ അംഗീകാരമല്ല, മറിച്ച് ദൈവം അവളെ സംരക്ഷിക്കുമെന്നും അവന്റെ വാഗ്ദാനങ്ങൾ നിറവേറ്റുമെന്നും വിശ്വസിക്കാനുള്ള ഹാഗറിനുള്ള ക്ഷണമാണ്.

ദൂതന്റെ സന്ദേശത്തിനു ശേഷം, ഹാഗാർ സാറയുടെ അടുത്തേക്ക് മടങ്ങുന്നു, ഒടുവിൽ അവൾ യിശ്മായേലിനെ പ്രസവിക്കുന്നു. സാറയും ഹാഗാറും തമ്മിലുള്ള പിരിമുറുക്കം അവസാനിച്ചില്ലെങ്കിലും, ദൈവം അവളെ കാണുന്നുവെന്നും അവളുടെയും മകന്റെയും ഭാവിയെക്കുറിച്ച് ഒരു പദ്ധതിയുണ്ടെന്നും ഉറപ്പു നൽകുന്നതിലൂടെ ഹാഗാറിന്റെ കഷ്ടപ്പാടുകൾ ലഘൂകരിക്കപ്പെടുന്നു. പിന്നീട്, ഉല്പത്തി 21-ൽ, യിശ്മായേൽ തന്റെ മകൻ ഇസഹാക്കിനെ പരിഹസിക്കുന്നത് സാറ കാണുമ്പോൾ, ഹാഗാർ മറ്റൊരു വിഷമഘട്ടത്തെ അഭിമുഖീകരിക്കുന്നു. ഹാഗാറിന്റെയും യിശ്മായേലിന്റെയും സാന്നിധ്യം ഇസഹാക്കിന്റെ അനന്തരാവകാശത്തിന് ഭീഷണിയാകുമെന്ന് ഭയന്ന് അവരെ പറഞ്ഞയക്കാൻ സാറ അബ്രഹാമിനോട് ആവശ്യപ്പെടുന്നു.

അങ്ങനെ ഒരിക്കൽ കൂടി, ഹാഗാർ മരുഭൂമിയിലേക്ക് പോകുന്നു, ഇത്തവണ, അവളുടെ കയ്യിലുള്ള വെള്ളം തീർന്നതിനാൽ അവൾ നിരാശയിലാണ്, താനും യിശ്മായേലും മരിക്കുമെന്ന് അവൾ വിശ്വസിക്കുന്നു. എന്നാൽ ഒരിക്കൽ കൂടി ദൈവം ഇടപെട്ടു. ഒരു ദൂതൻ ഹാഗാറിനെ വിളിക്കുന്നു, അവൾ അവളുടെ കണ്ണുകൾ തുറക്കുമ്പോൾ, അവരുടെ ജീവൻ രക്ഷിക്കുന്ന ഒരു ജലകിണർ അവൾ കാണുന്നു. അവളുടെ മകന്റെ നിലനിൽപ്പും അവന്റെ വംശത്തിന്റെ തുടർച്ചയും ഉറപ്പാക്കിക്കൊണ്ട് ദൈവം ഹാഗാറിനോട് തന്റെ വാഗ്ദാനം പുതുക്കുന്നു. തിരസ്കരണവും നിരാശയും മുതൽ വീണ്ടെടുപ്പും ദൈവിക പരിചരണവും വരെ ഹാഗാറിന്റെ അനുഭവങ്ങളിൽ നിറഞ്ഞുനിൽക്കുന്നു.

ഹാഗാറിന്റെ കഥ കഷ്ടപ്പാടുകളുടേതാണ്, എന്നാൽ അത് അഗാധമായ ദൈവിക കാരുണ്യം കൂടിയാണ്. അടിച്ചമർത്തപ്പെട്ടവരുടെയോ നിരസിക്കപ്പെട്ടവരുടെയോ വിസ്മരിക്കപ്പെട്ടവരുടെയോ നിലവിളികൾ ദൈവം കാണുകയും കേൾക്കുകയും ചെയ്യുന്നുവെന്ന് അവളിലൂടെ നാം മനസ്സിലാക്കുന്നു. ഒറ്റപ്പെടലിന്റെയും വേദനയുടെയും ആഴങ്ങളിൽ പോലും ദൈവം പ്രത്യാശയും കരുതലും ഭാവിയും വാഗ്ദാനം ചെയ്യുന്നുവെന്ന് ഹാഗാറിന്റെ ദിവ്യവുമായുള്ള കണ്ടുമുട്ടൽ കാണിക്കുന്നു. അവളുടെ കഥ എല്ലാ ആളുകളോടും, പ്രത്യേകിച്ച് സമൂഹത്താൽ പാർശ്വവൽക്കരിക്കപ്പെട്ടവരോ അവഗണിക്കപ്പെടുന്നവരോ ആയ ദൈവസ്നേഹത്തിന്റെ തെളിവായി മാറുന്നു.

### 2. ഹാഗാറിന്റെ ദൈവവിശ്വാസം

ഹാഗാറിന്റെ ദൈവത്തിലുള്ള വിശ്വാസം ബൈബിളിലെ ആഴമായ ഒരു വിവരണമാണ്, ഉപേക്ഷിക്കലിന്റെയും പ്രയാസങ്ങളുടെയും മുഖത്ത് ദൈവത്തിന്റെ സാന്നിധ്യവും വിശ്വസ്തതയും ഹാഗാറിന് പ്രത്യാശയും മാർഗനിർദേശവും നൽകുന്നത് എങ്ങനെയെന്ന് വെളിപ്പെടുത്തുന്നു. ആശ്വസിപ്പിക്കാനോ പിന്തുണയ്ക്കാനോ ആരും തിരിയാൻ ഇല്ല. അപ്പോഴാണ് ദൈവം ഇടപെടുന്നത്. കർത്താവിന്റെ ദൂതൻ ഹാഗാറിന് മരുഭൂമിയിൽ പ്രത്യക്ഷപ്പെട്ടു, സാറയുടെ അടുത്തേക്ക് മടങ്ങാനും അവൾക്ക് കീഴടങ്ങാനും ദൂതൻ അവളോട് നിർദ്ദേശിച്ചു, അവളുടെ മകൻ ഒരു വലിയ ജനതയുടെ പിതാവാകുമെന്ന് വാഗ്ദാനം ചെയ്തു (ഉല്പത്തി 16: 9-10).

ദൈവവുമായുള്ള ഈ കണ്ടുമുട്ടൽ ഹാഗാറിന് ഒരു വഴിത്തിരിവായി. ദൈവിക ഇടപെടൽ വ്യക്തിപരമായ വെളിപ്പെടുത്തലിന്റെ ഒരു നിമിഷമായിരുന്നു, അവിടെ ഹാഗാർ താൻ ദൈവത്തെ കണ്ടുമുട്ടിയ സ്ഥലത്തിന് 'ബേർ-ലഹയി-രോയി' എന്ന് പേരിട്ടു,അത് 'ദൈവമേ നീ എന്നെ കാണുന്നു' എന്നാണർത്ഥം (ഉല്പത്തി 16:14). അവളുടെ കഷ്ടപ്പാടുകളിൽ ദൈവം അവളെ കൈവിട്ടിട്ടില്ലെന്ന അവളുടെ പുതിയ ധാരണയെ ഈ പേര് പ്രതിഫലിപ്പിച്ചു. ദൈവം തന്റെ വേദന കണ്ടെന്നും മുന്നോട്ടുള്ള വഴിയൊരുക്കിയെന്നും അവൾ തിരിച്ചറിഞ്ഞു.

താൻ ദിവ്യമായ ആശ്വാസം അനുഭവിച്ച സ്ഥലത്തിന് പേരിടുന്ന ഹാഗാറിന്റെ പ്രവൃത്തി ദൈവത്തിലുള്ള അവളുടെ വിശ്വാസത്തെയും വിശ്വാസത്തെയും എടുത്തുകാണിക്കുന്നു. തന്റെ ജീവിതത്തിലെ ഏറ്റവും പ്രയാസമേറിയതും



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




ഏകാന്തവുമായ നിമിഷത്തിൽ ദൈവം തന്നോടൊപ്പം ഉണ്ടായിരുന്നുവെന്ന് അവൾ തിരിച്ചറിഞ്ഞു. ദൈവം അവളെ കാണുകയും അവളെ പരിപാലിക്കുകയും ചെയ്തു എന്ന വസ്തുത, സർവ്വശക്തനിലുള്ള ഒരു പുതിയ വിശ്വാസത്തിന് പ്രചോദനം നൽകി.

ഹാഗാർ സാറയുടെ അടുത്തേക്ക് മടങ്ങുകയും അവളുടെ മകൻ ഇസ്മായേലിനെ പ്രസവിക്കുകയും ചെയ്തതിനുശേഷവും സാറയും ഹാഗാറും തമ്മിലുള്ള പിരിമുറുക്കം തുടർന്നുകൊണ്ടിരുന്നു, പ്രത്യേകിച്ചും സാറ അബ്രഹാമിന്റെ വാഗ്ദത്ത പുത്രനായ ഇസഹാക്കിനെ പ്രസവിച്ചതിനുശേഷം. ഒടുവിൽ, ഹാഗാറിനെയും യിശ്മായേലിനെയും പറഞ്ഞയക്കണമെന്ന് സാറ നിർബന്ധിച്ചു. ഒരിക്കൽ കൂടി, ഹാഗാർ മരുഭൂമിയിൽ ദൈവത്തെ കണ്ടെത്തി. ഇത്തവണ തന്റെ മകനോടൊപ്പമായിരുന്നു. അവർ മരുഭൂമിയിൽ അലഞ്ഞുതിരിയുമ്പോൾ, അവർക്ക് വെള്ളമില്ലാതായി, ഹാഗാർ തന്റെ മകന്റെ ജീവനെ ഭയന്ന് അവനെ ഒരു കുറ്റിക്കാട്ടിൽ നിർത്തി, അവൻ മരിക്കുന്നത് കാണാൻ ആഗ്രഹിക്കാതെ അകലെ ഇരുന്നു. എന്നാൽ ഒരിക്കൽ കൂടി ദൈവം ഇടപെട്ടു.

ഉല്പത്തി 21:17-ൽ, ദൈവത്തിന്റെ ദൂതൻ സ്വർഗത്തിൽ നിന്ന് ഹാഗാറിനെ വിളിച്ച് അവളുടെ മകൻ മരിക്കില്ലെന്ന് ഉറപ്പുനൽകി. ദൈവം ഒരു കിണർ വെള്ളം നൽകി, യിശ്മായേലിന്റെ ജീവൻ രക്ഷിച്ചു. യിശ്മായേൽ ഒരു വലിയ ജനതയുടെ പിതാവാകുമെന്ന വാഗ്ദാനവും ദൈവം ആവർത്തിച്ചു. ഹാഗാറിനോടുള്ള ദൈവത്തിന്റെ വാഗ്ദാനങ്ങളുടെ ഈ ആവർത്തിച്ചുറപ്പിക്കൽ, അവനിലുള്ള അവളുടെ വിശ്വാസത്തെ ആഴത്തിലാക്കി.

ഒരു ദാസി, ഒരു മിസ്രയീമ്യ, പുരുഷാധിപത്യ സംസ്കാരത്തിലെ ഒരു സ്ത്രീ എന്നീ നിലകളിൽ സാമൂഹിക മാനദണ്ഡങ്ങളാൽ നിസ്സാരയായി കണ്ടേക്കാവുന്നവളാണ് ഹാഗാർ. എന്നിരുന്നാലും, ദൈവം തന്റെ ജനത്തോടുള്ള അവന്റെ കരുതലിൽ സാമൂഹിക പദവി, വംശീയത, ലിംഗഭേദം എന്നിവയ്ക്ക് അതീതമാണെന്ന് അവളുടെ ജീവിതത്തിലൂടെ തെളിയിച്ചു.

തന്റെ ഏറ്റവും ദുർബലമായ നിമിഷങ്ങളിൽ ദൈവത്തെ വിശ്വസിക്കാനുള്ള ഹാഗാറിന്റെ കഴിവ് വിശ്വാസത്തിന്റെ സത്തയെ പ്രതിഫലിപ്പിക്കുന്നു: ദൈവം നമ്മുടെ വേദന കാണുന്നുവെന്നും നമ്മുടെ നിലവിളി കേൾക്കുന്നുവെന്നും മുന്നോട്ട് ഒരു വഴി നൽകുമെന്നും ഹാഗാർ വിശ്വസിച്ചു. ഒറ്റപ്പെടലിന്റെയും നിരാശയുടെയും നിമിഷങ്ങളിൽ പോലും ദൈവത്തിന്റെ വിശ്വസ്തത നിലനിൽക്കുന്നുവെന്ന് ഓർക്കാൻ ഹാഗാറിന്റെ കഥ നമുക്ക് പ്രചോദനമാണ്. ഹാഗാറിനെപ്പോലെ ജീവിതം അതിരുകടന്നതായി തോന്നുമ്പോൾ, നമ്മെ കാണുകയും പരിപാലിക്കുകയും ചെയ്യുന്ന ദൈവത്തിൽ നമുക്ക് ആശ്രയിക്കാം.

ഹാഗാറിന്റെ ദൈവത്തിലുള്ള വിശ്വാസം ദൈവവുമായുള്ള ആഴത്തിലുള്ള ബന്ധത്തെ എടുത്തുകാണിക്കുന്നു. മരുഭൂമിയിലേക്ക് പലായനം ചെയ്യുന്നത് മുതൽ ദൈവിക വാഗ്ദാനങ്ങൾ സ്വീകരിക്കുന്നത് വരെ, നമ്മുടെ ഇരുണ്ട നിമിഷങ്ങളിൽ പോലും ദൈവം എപ്പോഴും സന്നിഹിതനാണെന്ന ശക്തമായ ഓർമ്മപ്പെടുത്തലാണ് ഹാഗാറിന്റെ കഥ. നമ്മൾ എവിടെയായിരുന്നാലും എത്ര മാത്രം ഉപേക്ഷിക്കപ്പെട്ടാലും ദൈവം എപ്പോഴും നമ്മെ നിരീക്ഷിക്കുകയും നയിക്കുകയും പരിപാലിക്കുകയും ചെയ്യുന്നു എന്ന് വിശ്വസിക്കാൻ ഇത് സഹായിക്കുന്നു.

### 3. ഹാഗാറിനോടുള്ള ദൈവത്തിന്റെ കരുണ

ദുരിതത്തിന്റെയും തിരസ്കരണത്തിന്റെയും ഒറ്റപ്പെടലിന്റെയും നിമിഷങ്ങളിൽ ദൈവം ഹാഗാറിനെ എങ്ങനെ വീക്ഷിക്കുന്നു എന്നത് ശ്രദ്ധേയമാണ്. സാറയുടെ കഠിനമായ പെരുമാറ്റത്തിൽ നിന്ന് ഹാഗാർ ഓടിപ്പോയപ്പോൾ, കർത്താവിന്റെ ദൂതൻ അവളെ മരുഭൂമിയിലെ ഒരു നീരുറവയ്ക്ക് സമീപം കണ്ടെത്തി. ഹാഗാറിന്റെ കഷ്ടപ്പാടുകളിൽ ദൈവം അവഗണിക്കുന്നില്ലെന്നാണ് ഈ കണ്ടുമുട്ടൽ കാണിക്കുന്നത്. ബൈബിളിൽ, മരുഭൂമി പലപ്പോഴും വിജനമായ ഒരു സ്ഥലത്തെ പ്രതിനിധീകരിക്കുന്നു. എന്നിട്ടും ദൈവം തന്റെ ആളുകളെ അവരുടെ ആവശ്യത്തിൽ കണ്ടുമുട്ടുന്നതും മരുഭൂമിയിലാണ്.

ഉല്പത്തി 16:8-ൽ കർത്താവിന്റെ ദൂതൻ അവളെ പേര് ചൊല്ലി വിളിക്കുന്നു, 'സാറായിയുടെ ദാസിയായ ഹാഗാറേ, നീ എവിടെ നിന്നാണ് വന്നത്, എവിടെ പോകുന്നു?' ദൈവം അവളുടെ അസ്തിത്വം മാത്രമല്ല അവളുടെ വ്യക്തിപരമായ യാത്രയും അംഗീകരിക്കുന്നുവെന്ന് ഇത് കാണിക്കുന്നു. അവൻ വിദൂരനോ നിസ്സംഗനോ അല്ല; മറിച്ച്, അവളുടെ പ്രതിസന്ധി ഘട്ടത്തിൽ അവൻ അവളെ

**ഹാഗാറിനെക്കുറിച്ചുള്ള ദൈവത്തിന്റെ വീക്ഷണം അനുകമ്പയും നീതിയും ഉൾക്കൊള്ളലുമാണ്. ദൈവം അവളെ കാണുന്നു, അവളുടെ കരച്ചിൽ കേൾക്കുന്നു, ആവശ്യമുള്ള സമയങ്ങളിൽ അവൾക്ക് സംരക്ഷണം നൽകുന്നു. ദൈവത്തിന്റെ സ്നേഹം മാനുഷിക വിഭാഗങ്ങൾക്ക് അതീതമാണെന്നും അവൻ കഷ്ടപ്പെടുന്നവരോടും അടിച്ചമർത്തപ്പെടുന്നവരോടുമൊപ്പം ഉണ്ടെന്നും ഉള്ള ആശയത്തിന്റെ തെളിവാണ് ഹാഗാറിന്റെ കഥ.**

അന്വേഷിക്കുന്നു. ദൈവം അവളെ പേരെടുത്ത് അഭിസംബോധന ചെയ്യുന്നു എന്നത് ഒരു വ്യക്തിപരമായ ബന്ധത്തെ സൂചിപ്പിക്കുന്നു, ദൈവം അവളെ ഒരു വ്യക്തിയായി കാണുന്നു.

ഹാഗാറിന്റെ ദുരിതത്തിന് മറുപടിയായി ദൈവം അവളോട് അഗാധമായ ഒരു വാഗ്ദത്തം ചെയ്യുന്നു. ഉല്പത്തി 16:10-ൽ ദൈവം ഹാഗാറിനോട് പറയുന്നു, അവളുടെ സന്തതികളെ എണ്ണാൻ പറ്റാത്തവിധം വളരെയധികം വർദ്ധിപ്പിക്കുമെന്ന്. ദൈവത്തിന്റെ ഉടമ്പടി അനുഗ്രഹങ്ങൾ അബ്രഹാമിനെയും സാറയെയും പോലെ അധികാരത്തിലോ പദവിയിലോ ഉള്ളവരിൽ മാത്രം ഒതുങ്ങുന്നില്ല എന്ന് പ്രകടമാക്കിക്കൊണ്ട്, അവന്റെ സന്തതികളെ സംബന്ധിച്ച് അബ്രഹാമിന് നൽകിയ വാഗ്ദാനത്തെ ഈ വാഗ്ദത്തം പ്രതിഫലിപ്പിക്കുന്നു. ഹാഗാറിന്റെ മകൻ യിശ്മായേലും ദൈവത്താൽ അനുഗ്രഹിക്കപ്പെട്ടവനാണ്. ദൈവത്തിന്റെ ഉടമ്പടി പൂർത്തീകരിക്കപ്പെടുന്ന വാഗ്ദത്തത്തിന്റെ കുട്ടിയല്ല യിശ്മായേൽ. അവൻ ഒരു വലിയ ജനതയുടെ പിതാവായിത്തീരുമെന്ന് ദൈവം ഇപ്പോഴും വാഗ്ദാനം ചെയ്യുന്നു (ഉല്പത്തി 16:11-12). ഹാഗാറിന്റെ മൂല്യം ദൈവം കാണുന്നത് അവളുടെ സാമൂഹിക പദവിയുടെ അടിസ്ഥാനത്തിലല്ല, മറിച്ച് അവന്റെ ദൈവിക പദ്ധതിയുടെയും കൃപയുടെയും അടിസ്ഥാനത്തിലാണെന്ന് ഇത് വ്യക്തമാക്കുന്നു.

ഹാഗാറിനുള്ള വാഗ്ദാനം പല കാരണങ്ങളാൽ പ്രാധാന്യമർഹിക്കുന്നു. ഒന്നാമതായി, അത് പാർശ്വവൽക്കരിക്കപ്പെട്ടവരോ തിരസ്കരിക്കപ്പെട്ടവരോ അവഗണിക്കപ്പെട്ടവരോ ആയവരോടുള്ള ദൈവത്തിന്റെ കരുതലിന് അടിവരയിടുന്നു. രണ്ടാമതായി, തന്റെ ഉദ്ദേശ്യങ്ങൾ നിറവേറ്റുന്നതിനായി ഏത് സാഹചര്യത്തിലും പ്രവർത്തിക്കാനുള്ള ദൈവത്തിന്റെ കഴിവിനെക്കുറിച്ച് ഇത് വ്യക്തമാക്കുന്നു. ഹാഗാറിന്റെ മകൻ, സങ്കീർണ്ണവും ചിലപ്പോൾ വിഷമിപ്പിക്കുന്നതുമായ ഒരു സാഹചര്യത്തിൽ നിന്നാണ് ജനിച്ചതെങ്കിലും, ഇപ്പോഴും ദൈവത്തിന്റെ പദ്ധതിയുടെ ഭാഗമാണ്, തന്റെ മകൻ ഉപേക്ഷിക്കപ്പെടില്ല, മറിച്ച് ഒരു വലിയ ജനതയുടെ പിതാവായിരിക്കുമെന്ന് ദൈവം ഹാഗാറിന് ഉറപ്പ് നൽകുന്നു.

ഹാഗാറിനുള്ള ദൈവത്തിന്റെ വാഗ്ദത്തം അനുഗ്രഹത്തിന്റെ ഒരു നിമിഷം മാത്രമല്ല, അവളുടെ സംരക്ഷണം ഉറപ്പാക്കുകയും അവളുടെ ആവശ്യങ്ങൾക്കായി നൽകുകയും ചെയ്യുന്നു. ദൈവം യിശ്മായേലിന്റെ നിലവിളി കേൾക്കുകയും പ്രതികരിക്കുകയും ചെയ്യുന്നു എന്ന വസ്തുത, പാർശ്വവത്കരിക്കപ്പെട്ടവരെ ദൈവം വിലമതിക്കുന്നു എന്ന് കാണിക്കുന്നു, ദൈവത്തിന്റെ സ്നേഹവും കരുതലും തിരഞ്ഞെടുക്കപ്പെട്ട യിസ്രായേൽ ജനത്തിനുമപ്പുറം എല്ലാ വ്യക്തികളിലേക്കും വ്യാപിക്കുന്നു എന്ന സന്ദേശത്തെ ശക്തിപ്പെടുത്തുന്നു.

കൂടാതെ, ഹാഗാറിനും അവളുടെ മകനും നിശബ്ദരായി കഷ്ടപ്പെടാൻ ഇടവരില്ലെന്ന് ദൈവം ഉറപ്പാക്കുന്നു. യിശ്മായേലിനെപ്പോലെ വാഗ്ദാനത്തിന്റെ പ്രാഥമിക രേഖയ്ക്ക് പുറത്തുള്ളവർ പോലും എപ്പോഴും ദൈവത്തിന്റെ പദ്ധതിയിൽ ഉൾപ്പെടുത്തിയിട്ടുണ്ട്. ഇത് ദൈവത്തിന്റെ അനുഗ്രഹത്തെക്കുറിച്ചുള്ള സങ്കുചിതവും സവിശേഷവുമായ വീക്ഷണത്തെ വെല്ലുവിളിക്കുകയും അവന്റെ സ്നേഹത്തിന്റെയും കരുതലിന്റെയും വിപുലമായ സ്വഭാവത്തെ ഉയർത്തിക്കാട്ടുകയും ചെയ്യുന്നു.

ഹാഗാറിനെക്കുറിച്ചുള്ള ദൈവത്തിന്റെ വീക്ഷണം അനുകമ്പയും നീതിയും ഉൾക്കൊള്ളലുമാണ്. ദൈവം അവളെ കാണുന്നു, അവളുടെ കരച്ചിൽ കേൾക്കുന്നു, ആവശ്യമുള്ള സമയങ്ങളിൽ അവൾക്ക് സംരക്ഷണം നൽകുന്നു. ദൈവത്തിന്റെ സ്നേഹം മാനുഷിക വിഭാഗങ്ങൾക്ക് അതീതമാണെന്നും അവൻ കഷ്ടപ്പെടുന്നവരോടും അടിച്ചമർത്തപ്പെടുന്നവരോടുമൊപ്പം ഉണ്ടെന്നും ഉള്ള ആശയത്തിന്റെ തെളിവാണ് ഹാഗാറിന്റെ കഥ. അവൾക്കും അവളുടെ മകനുമുള്ള വാഗ്ദാനങ്ങളിലൂടെ, സമൂഹത്തിലെ അവരുടെ സ്ഥാനം പരിഗണിക്കാതെ എല്ലാ ആളുകളെയും താൻ വിലമതിക്കുന്നുവെന്നും തന്റെ പദ്ധതിയിൽ പാർശ്വവൽക്കരിക്കപ്പെട്ടവരെ ഉൾക്കൊള്ളുന്നുവെന്നും ദൈവം തെളിയിക്കുന്നു. ദൈവവുമായുള്ള ഹാഗാറിന്റെ കൂടിക്കാഴ്ചകൾ, പ്രത്യേകിച്ച് സമൂഹം പലപ്പോഴും അവഗണിക്കുകയോ മറക്കുകയോ ചെയ്യുന്നവർക്ക്, ദൈവം തന്റെ എല്ലാ സൃഷ്ടികളോടും ഉള്ള കരുതലിന്റെ സ്വഭാവത്തെക്കുറിച്ചുള്ള ആഴത്തിലുള്ള ഉൾക്കാഴ്ചകൾ വാഗ്ദാനം ചെയ്യുന്നു ❑




മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH




വചനതീർത്ഥം



# സ്നാപക യോഹന്നാന്റെ ജനനത്തിന്റെ ഞായർ (ബാലദിനം)

## (വി. ലൂക്കോസ് 1:57–80)

**ഫാ. മോൻസി ഫിലിപ്പ്**

സ്നാപക യോഹന്നാന്റെ ജനനത്തിന്റെ ഞായർ. ബാലദിനമായി സഭ ആചരിക്കുന്നു എന്ന പ്രത്യേകത കൂടിയുണ്ട്. ലോകരക്ഷകന്റെ മുന്നോടിയായി സെഖര്യാ-ഏലിസബേത്ത് ദമ്പതികൾക്ക് ജനിച്ച യോഹന്നാന്റെ ജനനത്തിന്റെ ദിവസം. വി. ലൂക്കോസ് 1:57–80 വരെ വേദഭാഗം, ഇവിടെ യോഹന്നാന്റെ ജനനം യഹൂദമതാചാര പ്രകാരമുള്ള പേരീടിലും, അനുബന്ധമായി പരിശുദ്ധാത്മ നിറവിൽ സെഖര്യാവിന്റെ പ്രവചനവുമാണ് പാഠ്യഭാഗം.

**1. സന്തോഷം പ്രദാനം ചെയ്യുന്ന ജനനം**

വി. ലൂക്കോസ് 1:57–58

"കർത്താവ് അവൾക്കു വലിയ കരുണ കാണിച്ചു എന്ന് അയൽക്കാരും ചാർച്ചക്കാരും കേട്ടിട്ട് അവളോടുകൂടി സന്തോഷിച്ചു."

ഭൂമിയിൽ പിറന്നു വീഴുന്ന ഓരോ കുഞ്ഞും ദൈവത്തിന്റെ ദാനമാണ്. അത് സന്തോഷവുമാണ്. ദൈവത്തിനു മനുഷ്യനിലുള്ള പ്രതീക്ഷ അസ്തമിച്ചിട്ടില്ല എന്നു വിളിച്ചറിയിക്കുന്നതാണ് ഓരോ ശിശുവിന്റെയും ജനനം.

എന്നാൽ യോഹന്നാന്റെ ജനനം പ്രത്യേകമായ സന്തോഷം മാതാപിതാക്കൾക്കും അയൽക്കാർക്കും ചാർച്ചക്കാർക്കും നൽകുന്നു. അതിന്റെ കാരണങ്ങൾ:

1. മാനുഷികമായ യാതൊരു സാധ്യതയും ഇല്ലാതിരുന്നിട്ടും സെഖര്യാവ്-ഏലിസബേത്ത് ദമ്പതികൾക്ക് കുഞ്ഞ് ജനിച്ചു.

2. വൃദ്ധരായ ദമ്പതികൾക്ക് കുഞ്ഞ് ജനിച്ചു.

3. വന്ധ്യ എന്ന് എഴുതപ്പെട്ടവൾക്ക് കുഞ്ഞ് ജനിച്ചു.

4. ഇത് ദൈവത്തിന്റെ കരുണ എന്ന് മനസ്സിലാക്കി.

5. ക്രിസ്തുവിന്റെ മുന്നോടി എന്ന തിരിച്ചറിവ്.

സന്തോഷിക്കുവാൻ കാരണങ്ങൾ ഏറെ ഉണ്ടായിട്ടും നിരാശ നിറഞ്ഞ ജീവിതമാണ് മനുഷ്യജീവിതം. ജീവിതത്തിന്റെ ഏതു സാഹചര്യത്തിലും സന്തോഷം പങ്കിടുവാൻ സാധിക്കണം.

"കർത്താവിൽ എപ്പോഴും സന്തോഷിപ്പിൻ" (ഫിലി. 4:4)

യോഹന്നാന്റെ ജനനം മാതാപിതാക്കൾക്കും, ബന്ധുമിത്രാദികൾക്കും, അയൽക്കാർക്കും നൽകുന്നത് ദൈവീക ശക്തിയാൽ ഉളവാകുന്ന സന്തോഷമാണ്.

ഒരുവന്റെ വളർച്ചയിൽ അസംതൃപ്തി വർദ്ധിക്കുന്ന കാലഘട്ടത്തിൽ സെഖര്യാവ്-ഏലിസബേത്ത് ദമ്പതികളുടെ ഭവനത്തിൽ ഒരു കുഞ്ഞിന്റെ ജനനം മൂലം ബന്ധുമിത്രങ്ങൾ ഇത്ര ഏറെ സന്തോഷിക്കുന്നെങ്കിൽ ഇത് മാതൃകയാണ്. കൂട്ടുകുടുംബ സമ്പ്രദായത്തിൽ നിന്ന് എന്നിലേക്ക് മാത്രം ചുരുങ്ങിയപ്പോൾ സന്തോഷം മാത്രം നിറഞ്ഞിരുന്ന ഇടങ്ങളിൽ വിള്ളലുകൾ സംഭവിച്ചു. "മുറിക്കപ്പെടലും മുറിവേൽക്കലുമാണ് ബന്ധങ്ങൾ നഷ്ടപ്പെടാൻ കാരണമെങ്കിൽ മുറിവുണക്കാനും മുറിചേർക്കാനുമായി മുറിക്കപ്പെട്ട ക്രിസ്തുവിനെ ഒന്ന് നോക്കുക." അപരന്റെ സന്തോഷത്തിൽ പങ്കുചേരുമ്പോൾ സമൂഹത്തിന് നാം നൽകുന്ന സാക്ഷ്യം ശ്രേഷ്ഠമാണ്. ഇവിടെ അയൽക്കാരു സന്തോഷം ഒരു സമൂഹത്തിന്റെ മുഴുവൻ സന്തോഷമാണ്. മുൻവിധികളുടെ പശ്ചാത്തലത്തിൽ ബന്ധങ്ങളോട് നാം ചില അകലം പാലിക്കാറുണ്ട്, ചിലരെ മാറ്റി നിർത്താറുണ്ട്. അത് മനസ്സിൽ സ്നേഹത്തിന്റെ കണികകൾ നഷ്ടപ്പെട്ടതിനാൽ.

"ചേർത്തു പിടിക്കാം നഷ്ടമാക്കിയവരെ അവരൊത്ത് ക്രിസ്തുവിൽ സന്തോഷിക്കാം."

**2. ആശ്ചര്യം നിറഞ്ഞ പേരിടൽ**

വി. ലൂക്കോസ് 1:59–67

പാരമ്പര്യങ്ങൾ പിൻതുടരുന്ന യഹൂദർക്ക് പേരിടൽ പ്രാധാന്യം നിറഞ്ഞതാണ്. പിതാക്കന്മാരുടെ പേരുകൾ ഒരു കുഞ്ഞ് ജനിച്ച് എട്ടാം ദിവസം പരിഛേദന സമയം നൽകിയിരുന്നു.

എന്നാൽ ഇവിടെ പാരമ്പര്യ വിരുദ്ധമായ നാമസ്വീകരണം നടത്തപ്പെടുന്നു. ചാർച്ചയിൽ ഇല്ലാത്ത 'യോഹന്നാൻ' എന്ന പേര് നിർദ്ദേശിച്ച ഏലിസബേത്ത് ചാർച്ചക്കാരുടെ മുന്നിൽ അപമാനിതയാകുന്നു എന്ന് കണ്ട സെഖര്യാവ് ചോദിച്ചു വാങ്ങിയ എഴുത്തുപലകയിൽ 'യോഹന്നാൻ' എന്നെഴുതി. ഇത് കണ്ടവർക്ക് ആശ്ചര്യം. ഇത് സെഖര്യാവിന് ദൂതന്റെ ദർശനത്താൽ ലഭിച്ചത്. എന്നാൽ ഏലിസബേത്ത് സെഖര്യാവിന്റെ മൗനത്തിൽ ഹൃദയത്തിൽ നിന്ന് വായിച്ചെടുത്തത്. പുത്തൻ തലമുറയിലെ ദമ്പതികൾ ഒന്നു ലജ്ജിക്കുക തന്നെ വേണം. "കൂടെ നിൽക്കുന്നവരുടെ മനസ്സു വായിക്കുവാനോ അതിലെ സങ്കടപ്പെരുമഴ കാണുവാനോ കഴിയാത്തവരുടെ ആത്മീയതയ്ക്ക് എന്ത് വിളിക്കണം? മനസ്സിലാകുന്നില്ല."

യോഹന്നാൻ എന്ന പേരിനും ചിലത് പങ്കുവയ്ക്കുവാനുണ്ട്. വ്യത്യസ്തമായ നാമം നൽകുന്നതോടെ പാരമ്പര്യത്തെ ദൈവം മറികടന്നു. യോഹന്നാൻ എന്ന ശിശു ലോകരക്ഷകന്റെ മുന്നോടിയായി രക്ഷാകര ചരിത്രത്തിലെ ഭാഗമായി മാറി. 'യോഹന്നാൻ' എന്ന പേരിന്റെ അർത്ഥങ്ങൾ, 'യഹോവയുടെ ദാനം', ദൈവം കൃപയുള്ളവൻ, യഹോവ കരുണയുള്ളവൻ എന്നൊക്കെയാണ്.

ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് നൽകുന്ന അർത്ഥം 'ദൈവകൃപയുള്ളവൻ' എന്നാണ്. ഈ അർത്ഥങ്ങൾ യോഹന്നാന്റെ ജീവിതത്തിൽ താൻ വളരുന്തോറും തെളിവായി വെളിപ്പെട്ടു. ഒരുവന്റെ പേര് ജനിച്ച സാഹചര്യത്തോടും വ്യക്തിത്വത്തോടും ജീവിത നിയോഗത്തോടും അർത്ഥപൂർണ്ണമായി ബന്ധപ്പെട്ടിരിക്കണം. യോഹന്നാന്റെ കാര്യത്തിൽ ഇത് വളരെ യാഥാർത്ഥ്യമാണ്. ധൈര്യത്തോടെ നിയോഗങ്ങളെ നിറവേറി.

"നീയാണോ ക്രിസ്തു" (യോഹ. 1:19) എന്ന് യഹൂദന്മാരുടെ ചോദ്യത്തിന് "കർത്താവിന്റെ വഴി നേരെയാക്കുവിൻ എന്നു മരുഭൂമിയിൽ വിളിച്ചു പറയുന്നവന്റെ ശബ്ദം ഞാൻ ആകുന്നു" (യോഹ. 1:23).

"സ്ത്രീകളിൽ നിന്ന് ജനിച്ചിട്ടുള്ളവരിൽ യോഹന്നാനേക്കാൾ വലിയവൻ ആരുമില്ല" (മത്തായി 11:11) എന്ന് ക്രിസ്തു സാക്ഷ്യം.

"സർപ്പസന്തതികളെ" (മത്തായി 3:7) എന്ന് ധൈര്യമായി വിളിച്ചവൻ, ഇതൊക്കെ പേരിന്റെ മഹിമ അന്വർത്ഥമാക്കിയതിന്റെ ചില ഉദാഹരണങ്ങൾ ഇനിയും അനവധി.

ഏലിസബേത്ത് പറഞ്ഞ പേര് ചാർച്ചയിൽ ഇല്ലാത്തതിനാൽ, സെഖര്യാവിനോട് അഭിപ്രായം ചോദിക്കുന്ന സമയം എഴുത്തുപലക വാങ്ങി അതിൽ യോഹ

നാൻ എന്നു തന്നെ എഴുതിയപ്പോൾ "മാമുനിയുടെ വായ് തുറന്നു." ദൈവത്തെ സ്തുതിച്ചു. അവിശ്വാസത്താൽ അടയപ്പെട്ടിരുന്ന വായ് വിശ്വാസത്താലും അനുസരണത്താലും തുറക്കപ്പെട്ടു. (ലൂക്കോ. 1:64). സെഖര്യാവിന്റെ അടഞ്ഞ വായ് തുറക്കുവാനുള്ള താക്കോൽ ആയിരുന്നു യോഹന്നാൻ. ഇത് കണ്ടവർക്കും, കേട്ടവർക്കും ആശ്ചര്യം ഉളവായി. "ഈ പൈതൽ എന്താകും' എന്ന ചോദ്യവും ഉയർന്നു.

തള്ളപ്പെട്ടവർക്കും, തഴയപ്പെട്ടവർക്കും അശരണർക്കും പ്രതീക്ഷകൾ നഷ്ടപ്പെട്ടവർക്കും അടയപ്പെട്ട സാധ്യതകളെ തുറക്കുവാനുള്ള താക്കോൽ ആയി നമുക്കും പരിണമിക്കാം. യോഹന്നാനിലൂടെ, വിശുദ്ധജീവിതത്തിലൂടെ.

**3. സെഖര്യാവിന്റെ പ്രവചനം**

മൗനിയായവൻ വായ് തുറന്നു പരിശുദ്ധാത്മാവിൽ പ്രവചിച്ചു. ഭൗതീക നിറവിനേക്കാൾ അനുഗ്രഹമാണ്, പരിശുദ്ധാത്മ നിറവ് എന്ന സത്യം ആധുനിക മനുഷ്യന് തിരിച്ചറിവായി സെഖര്യാവ് നൽകുന്നു. എല്ലാത്തിലും ദൈവീകത കാണുന്നവർക്ക് മാത്രം സാധിക്കുന്നത്. സെഖര്യാവിന്റെ പ്രവചനം രണ്ടു ഭാഗമായി തിരിക്കാം.

**1. മശിഹായുടെ ജനനത്തെക്കുറിച്ച് പൂർവ്വീക പിതാക്കന്മാരോടുള്ള വാഗ്ദാനം നിർവ്വഹിക്കപ്പെട്ടിരിക്കുന്നു.**

വി. ലൂക്കോസ് 1:68–75

a. ദൈവമായ കർത്താവ് അനുഗ്രഹിക്കപ്പെട്ടവൻ.

b. തന്റെ ജനത്തെ സന്ദർശിച്ച് ഉയിർപ്പിക്കും.

c. ശത്രുക്കളുടെ കയ്യിൽ നിന്നും നമ്മേ രക്ഷിക്കും.

d. തന്റെ ദാസനായ ദാവീദിന്റെ ഗൃഹത്തിൽ നിന്ന് രക്ഷയുടെ കൊമ്പ് ഉയർത്തും.

e. പിതാക്കന്മാരോട് കരുണ പ്രവർത്തിക്കും

f. ഭയം മാറി തിരുമുമ്പിൽ വിശുദ്ധിയിലും നീതിയിലും തന്നെ ആരാധിപ്പാൻ നമുക്ക് കൃപ നൽകും.

ഇവയൊക്കെ പൂർവ്വികരോട് ചെയ്ത വാഗ്ദാനങ്ങൾ.

**2. യോഹന്നാനെക്കുറിച്ചും, ചുമതലകളെക്കുറിച്ചും**

വി. ലൂക്കോസ് 1:76–79.

a. അത്യുന്നതന്റെ പ്രവാചകൻ

b. കർത്താവിന്റെ വഴി ഒരുക്കുന്നവൻ

c. പാപമോചനത്തിൽ രക്ഷാപരിജ്ഞാനം നൽകുവാൻ

d. ക്രിസ്തുവിന്റെ മുന്നോടിയായവൻ

e. ഇരുളിലും, മരണനിഴലിലും ഉള്ളവർക്ക് പ്രകാശം.

f. സമാധാന മാർഗ്ഗത്തിൽ നടത്തുവാൻ വന്നവൻ

g. ഉയരത്തിൽ നിന്ന് ദൈവകരുണയുടെ ഉദയം ലഭിച്ചവൻ.

യോഹന്നാന്റെ ജനനം, ജീവിതം, മരണം, മദ്ധ്യസ്ഥത എല്ലാം ജീവിതത്തിന് പ്രചോദനവും, അനുഗ്രഹവും, ഉണർവ്വുമാണ്.

ബുദ്ധനോട് സുഹൃത്തൊരാൾ ചോദിച്ചു "ഞാനും നീയും തമ്മിൽ അന്തരമെന്ത്?" ബുദ്ധന്റെ മറുപടി ശ്രദ്ധേയം. "നമ്മൾ രണ്ടുപേരും ഉറക്കത്തിൽ ആയിരുന്നു. ഞാൻ ഉണർന്നു. നീ ഉറക്കം തുടരുന്നു.

പുലരിവെട്ടം വന്നതറിയാതെ അല്ലെങ്കിൽ അറിഞ്ഞിട്ടും അറിഞ്ഞില്ലെന്ന മട്ടിൽ കണ്ണടച്ചിരുട്ടാക്കി നമ്മുടെ ജീവിതം അലസ ശയനം തുടരുന്നുവോ എന്ന സംശയമാണ്. അങ്ങനെ ഉറക്കത്തിൽ ആണെങ്കിൽ യോഹന്നാന്റെ ജനനത്തിന്റെ ദൈവീക സാധ്യതകളും, അവന്റെ ജീവിതവും, വളർച്ചയും വീണ്ടും വീണ്ടും നമ്മേ ഉത്ബോധിപ്പിക്കുന്നു.

"ആത്മാവിൽ ബലപ്പെടുവാൻ" (ലൂക്കോ. 1:80) അതിനായി നമുക്ക്

1. ഉള്ളിലേക്ക് നോക്കാം.

2. പിന്നിലേക്കു നോക്കാം.

3. മുന്നിലേക്കു നോക്കാം.

"ക്രിസ്തുവാകട്ടെ ബലം
ക്രിസ്തുവാകട്ടെ രക്ഷ."



# THE BIRTH OF JOHN THE BAPTIST
## (St. Luke 1:57-80)
# The Birth of Hope: John the Baptist and God's Faithfulness



## Dn. Aaron Joshua John

A moment of divine fulfilment, where the promise made to Zechariah and Elizabeth is realized. Through their faith and patience, God brings forth the forerunner of the Messiah, the one who will prepare the way for the coming of our Lord. The birth of John is not just an isolated miracle, but a continuation of God's story of redemption that stretches back through the history of His people. As we consider this event, we are reminded of other miraculous births in Scripture, where God intervened in seemingly impossible situations, bringing hope and renewal to His people. We see parallels in the stories of Sarah and Isaac, of Hannah and Samuel, and of the preservation of Moses. These stories reveal the unfolding of God's redemptive plan, culminating in the advent of John the Baptist, who, like the prophets before him, would point to the greater promise of salvation in Christ.

**1. The Miracle of Birth: A Pattern of Divine Promise**

The birth of John the Baptist recalls the miraculous nature of God's promises throughout the history of Israel. In Genesis 21:1-21, we read of the birth of Isaac to Sarah, a child given in old age, a fulfilment of God's covenant promise to Abraham. Like Sarah, Elizabeth was beyond childbearing years, yet God's word to Zechariah was fulfilled when John was born. In both cases, God's intervention highlights His faithfulness to His promises, showing that nothing is impossible for Him. The joy that fills Elizabeth and Zechariah at John's birth echoes the joy of Sarah's laughter when Isaac was born, a testament to the truth that God's promises bring life where there seemed to be none. The story of John's birth also brings to mind the birth of Moses in Exodus 2:1-10, another child whose life was marked by divine purpose from the beginning. Moses, drawn from the waters, was destined to lead the people of Israel out of slavery. John, born to prepare the way for the Lamb of God, would call the people to repentance and renewal. Both Moses and John were sent ahead to prepare the people for a new chapter in God's salvific plan, one leading out of physical slavery, the other out of spiritual bondage. The story of Hannah and the birth of Samuel in 1 Samuel 1:20-28 is especially poignant here. Hannah, like Elizabeth, experienced the pain of barrenness, and like Elizabeth, she received the gift of a child in response to prayer and divine intervention. Upon receiving Samuel, Hannah offered him back to God's service, much like Zechariah and Elizabeth would dedicate John to his prophetic calling. In both cases, the child born would go on to be a voice for God among His people, Samuel anointing kings, and John calling the people to prepare for the coming King. Psalm 127:1-5, which speaks of children as a heritage from the Lord, captures the blessing that children represent, particularly those who are born to carry out God's purposes.

The birth of John the Baptist, then, is not just the arrival of a child, but the continuation of a pattern where God raises up leaders to guide His people in critical moments. Each of these stories reminds us that God's purposes often unfold through the faithful responses of those who trust in His promises, even when those promises seem beyond human understanding.

**2. John's Role: Preparing the Way and Proclaiming Salvation**

With the birth of John, Zechariah's tongue is loosed, and he sings a prophetic hymn known as the Benedictus (Luke 1:68-79), praising God for His faithfulness. Zechariah's prophecy situates the birth of John within God's redemptive plan, connecting it to the fulfilment of the covenant made with Abraham and the prophetic promise of salvation. This hymn is a song of hope, proclaiming the dawn of God's mercy and the coming of the Saviour, whom John would prepare the way for. Isaiah 62:1-12 speaks of the promise of salvation and the restoration of God's people, using the imagery of light and glory. Zechariah's words in the Benedictus echo this vision, as he proclaims that God's tender mercy has brought about the "day spring from on high" (Luke 1:78) to give light to those who sit in darkness. John's mission would be to guide the feet of the people into the way of peace, pointing to the light that is Christ, just as Isaiah's prophecy points to the coming glory that God will bring to His people. The role of John as a herald and forerunner is further clarified in the New Testament readings, such as 1 John 3:1-3, which speaks of our calling as children of God and the hope of being made like Him. John's life, even from his conception, was a signpost to this greater reality, reminding us of the need for preparation and repentance. He calls us to recognize our identity in Christ, to turn from sin, and to live in the light of the coming Kingdom. St. Paul's teachings in Ephesians 6:1-4 and Colossians 3:20-21 emphasize the importance of nurturing children in the ways of the Lord, teaching them the faith and encouraging them in godliness. The story of John's upbringing by Zechariah and Elizabeth serves as an example of this. Raised with the knowledge of his unique calling, John grew strong in spirit and was prepared for the day he would begin his ministry. His life reminds us of the importance of cultivating a home where God's purposes can flourish, where the next generation can be prepared to hear and respond to God's call.

The birth of John the Baptist invites us to reflect on the faithfulness of God and the unfolding of His plan through those who trust in Him. John's story, like the stories of Isaac, Moses, and Samuel before him, teaches us that God is always at work, even in situations that seem impossible. It calls us to recognize that God's promises are sure, and that He delights in bringing life and hope into our world. Through Zechariah and Elizabeth, we see the blessing of faithfulness and perseverance in prayer, even when answers seem delayed. In John the Baptist, we see the importance of preparing the way for the Lord, living lives that reflect the light of Christ, and calling others to do the same. Let us join with Zechariah in his song of praise, acknowledging that the God who fulfilled His word to Israel is the same God who continues to work in our lives today.





ഷാർജ സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് ദൈവാലായത്തിൽ ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം യുഎഇ സോണൽ വാർഷിക സമ്മേളനം നടത്തപ്പെട്ടു.

## മരുഭൂമിയിലെ പരുമലയെ ജനസാഗരമാക്കി മാർത്തോമൻ പൈതൃക സംഗമം

# ലക്ഷ്യബോധമുള്ള പുതിയ തലമുറയായി ഇന്നത്തെ യുവജനങ്ങൾ മാറണം: പ. കാതോലിക്കാ ബാവാ

ഷാർജ: ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം യുഎഇ മേഖലയുടെ 34ാം വാർഷികവും മാർത്തോമൻ പൈതൃക സംഗമവും ഷാർജ സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് ഇടവകയിൽ നടത്തപ്പെട്ടു. വിശ്വാസപ്രഖ്യാപന റാലിയോടു കൂടി സമ്മേളനം ആരംഭിച്ചു.പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ തിരുമേനി സമ്മേളനം ഉദ്ഘാടനം ചെയ്തു. വിശ്വാസത്തിലും പാരമ്പര്യങ്ങൾ പരിപാലിക്കുന്നതിലും യുവതലമുറ ശ്രദ്ധയുള്ളവരായിരിക്കണമെന്നും മാർത്തോമ്മാ ശ്ലീഹായിൽ നിന്നും കൈമാറി പിതാക്കൻമാരിലൂടെ പുതിയ തലമുറക്ക് ലഭിച്ച പാരമ്പര്യവും വിശ്വാസങ്ങളും കണ്ണിലെ കൃഷ്ണമണി പോലെ പരിപാലിക്കണമെന്നും പരിശുദ്ധ കാതോലിക്കാ ബാവ ഓർമ്മിപ്പിച്ചു.

ഇടവക മെത്രാപ്പോലീത്താ ഡോ. യൂഹാനോൻ മാർ ദിമിത്രിയോസ് തിരുമേനി അദ്ധ്യക്ഷത വഹിച്ചു. യുവജനപ്രസ്ഥാനം കേന്ദ്ര പ്രസിഡന്റ് ഡോ. ഗീവർഗീസ് മാർ യൂലിയോസ് അനുഗ്രഹ പ്രഭാഷണം നടത്തി. അത്മായ ട്രസ്റ്റി റോണി വർഗ്ഗീസ്, അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ,ഇടവക വികാരി ഡോ. ഷാജി ജോർജ് കോർഎപ്പിസ്കോപ്പാ, മേഖലാ പ്രസിഡന്റ് ഫാ. ജിജോ പുതുപ്പള്ളി, ദുബായ് സെന്റ് തോമസ് കത്തീഡ്രൽ വികാരി ഫാ. അജു എബ്രഹാം, ഇടവക ഭാരവാഹികളായ ട്രസ്റ്റി തോമസ് തരകൻ, സെക്രട്ടറി ബിനുമാത്യു, സഭാ മാനേജിംഗ് കമ്മറ്റി അംഗം ജോൺ മത്തായി ,മേഖലാ സെക്രട്ടറി ഡെനി ബേബി, കൺവീനർ മാത്യു ജോൺ, ജോബിൻ ജേക്കബ് മാത്യു എന്നിവർ പ്രസംഗിച്ചു.

പുനരുദ്ധാനത്തിന്റെ ശക്തി എന്ന ചിന്താവിഷയം ആസ്പദമാക്കി യുവജന പ്രസ്ഥാനം കേന്ദ്ര വൈസ് പ്രസിഡന്റ് റവ ഫാ ഷിജി കോശി ക്ലാസ്സുകൾ നയിച്ചു. യുവദീപം, യുവദർശനം എന്നീ മാഗസീനുകളുടെ പ്രകാശനവും ചരിത്രപ്രദർശനവും നടത്തി. അടുത്ത മേഖലാ പ്രസിഡന്റായി ഫാ. ബിനോ സാമുവേൽ, സെക്രട്ടറിയായി ശ്രീമതി ലിജ ജോൺ എന്നിവർ തിരഞ്ഞെടുക്കപ്പെട്ടു.

യുഎഇയിലെ എല്ലാ ദേവാലയങ്ങളിൽ നിന്നുമുള്ള വൈദീകരും, യുവജന പ്രസ്ഥാന അംഗങ്ങളും, വിശ്വാസികളും റാലിയിലും സമ്മേളനത്തിലും പങ്കെടുത്തു.

## പ. കാതോലിക്കാ ബാവായുടെ സമാധാന ആഹ്വാനം പൂർണ്ണമായി ഉൾക്കൊണ്ട് പ. പാത്രിയർക്കീസ് ബാവാ മലങ്കരയിലെ സമാധാനത്തിന് മുൻകൈ എടുക്കണം

### ഡോ. മാത്യൂസ് മാർ തിമോത്തിയോസ് മെത്രാപ്പോലീത്താ



പഴയത് മറന്ന്, വാശിയും വൈരാഗ്യവും വിട്ട് മലങ്കരസഭാ സമാധാനത്തിന് എല്ലാവരും ഒന്നിക്കണമെന്ന് പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായ വി. മാർത്തോമ്മാ ശ്ലീഹായുടെ പിൻഗാമി പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ ബാവാ നടത്തിയ സഭാ സമാധാന ആഹ്വാനം എല്ലാവരും പൂർണ്ണമായി ഉൾക്കൊണ്ട് മലങ്കരസഭയുടെ ശാശ്വത സമാധാനത്തിന് ശ്രമിക്കേണ്ടത് കാലഘട്ടത്തിന്റെ ആവശ്യമാണ്. മാറിയ സാഹചര്യത്തിൽ പ. പാത്രിയർക്കീസ് ബാവാ ഈ കാര്യത്തിൽ ദൈവാത്മാപ്രേരിതമായ ഒരു തീരുമാനം എടുക്കണം. കൂടുതൽ പ്രതിസന്ധികൾ സൃഷ്ടിച്ച് തലമുറകളെ നിയമ കുരുക്കിൽ തളച്ചിടുന്നത് ദൈവീകമല്ല. ഭിന്നിപ്പിച്ച് ഭരിക്കുന്ന കാലഹരണപ്പെട്ട നിയമം ഒഴിവാക്കി ഒരേ കൂടാരത്തിൽ ഒരു അപ്പത്തിന്റെ അംശികൾ ആകുവാൻ നമുക്ക് ഇടയാകണം. പരസ്പരം ഉള്ള പഴിചാരലും, നിസംഗതയും വെടിഞ്ഞു പ. കാതോലിക്കാ ബാവായുടെ വാക്കുകളിലെ ആത്മാർത്ഥതയും അന്തസത്തയും ഉൾക്കൊണ്ട് കൊണ്ട് സമാധാന പൂർണ്ണമായ ഒരു അതിരീക്ഷം മലങ്കര സഭയിൽ ഉണ്ടാകുവാനും, ക്രിസ്തീയ സാക്ഷ്യം മുൻനിർത്തി സഭകൾ തമ്മിൽ ഐക്യത്തിൽ വസിക്കുന്നതിനും ഇടയാകണം.



ബ്രഹ്മവാർ ഭദ്രാസനത്തിലെ അബുദാബി സെന്റ് ജോർജ് ഓർത്തഡോക്സ് കത്തീഡ്രലിന്റെ കൂദാശ പ. കാതോലിക്കാ ബാവായുടെ മുഖ്യ കാർമ്മികത്വത്തിൽ നടത്തി.




ഒമാൻ സോൺ ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനവും മർത്തമറിയം സമാജം ഒമാൻ സോണും സംയുക്തമായി ഗാല സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവകയിൽ നടത്തിയ ഏകദിന കോൺഫറൻസ് (തെഹില 2024) ഡോ. ഗീവർഗീസ് മാർ തെയോഫിലോസ് ഉദ്ഘാടനം ചെയ്തു. ഒമാൻ സോൺ യുവജനപ്രസ്ഥാനം പ്രസിഡണ്ട് ഫാ. ഡെന്നിസ് കെ. ഡാനിയൽ സന്നിഹിതനായിരുന്നു.



അഹമ്മദാബാദ് ഭദ്രാസനത്തിലെ മർത്തമറിയം വനിതാ സമാജത്തിന്റെ ഗുജറാത്ത് റീജിയണൽ ഏകദിന കോൺഫറൻസ് അഹമ്മദാബാദ് സെൻറ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രൽ ഇടവകയിൽ നടന്നു. ഡോ. ഗീവർഗീസ് മാർ തെയോഫിലോസ് അധ്യക്ഷത വഹിച്ചു. 'യേശുവിലേക്ക് നോക്കുക' എന്നതായിരുന്നു ചിന്താവിഷയം. ഫാ. ഗീവർഗീസ് തോമസ് ചിന്താവിഷയത്തെ ആസ്പദമാക്കി ക്ലാസുകൾ നയിച്ചു. ഡോ . ഗീവർഗീസ്, രാജി സജീവ് തുടങ്ങിയവർ വിവിധ വിഷയങ്ങളെ ആസ്പദമാക്കി ക്ലാസുകൾ നയിച്ചു.



ഡോ. ബിജു തോമസ് സെറാംപൂർ യൂണിവേഴ്സിറ്റിയിൽ നിന്നും ക്രിസ്ത്യൻ സ്റ്റഡീസിൽ (സഭാ ഭരണവും ആരാധനയും) മാസ്റ്റർ ബിരുദം കരസ്ഥമാക്കി. ആലപ്പുഴ ഇ. എസ്. ഐ. ആശുപത്രിയിലെ ഫിസിഷ്യനാണ്. കാരിച്ചാൽ സെന്റ് ജോർജ് ഇടവകാംഗം.



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ മലബാർ ഭദ്രാസനത്തിലെ കല്ലടിക്കോട് സെന്റ് തോമസ് ഓർത്തഡോക്സ് സുറിയാനി പള്ളിയിൽ വാണക്കുടിയിൽ ബേബിയുടെയും ജോഷിയുടെയും മകൻ സോഹർ ബേബി അണ്ടർ 15 കേരള സംസ്ഥാന ഗുസ്തി മത്സരത്തിൽ വെള്ളി മെഡൽ (രണ്ടാം സ്ഥാനം) കരസ്ഥമാക്കി.



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ മലബാർ ഭദ്രാസനത്തിലെ കല്ലടിക്കോട് സെന്റ് തോമസ് ഓർത്തഡോക്സ് സുറിയാനി പള്ളിയിൽ കൊച്ചുപുത്തൻപുരയിൽ ഷിബുവിന്റെയും ഗീതയുടെയും മകൾ സാന്ദ്ര ഷിബു കാലിക്കറ്റ് സർവകലാശാല ബി.എ വയലിനിൽ ഒന്നാം റാങ്ക് കരസ്ഥമാക്കി.



അഖില മലങ്കര പ്രാർത്ഥനയോഗം കേന്ദ്ര ഭദ്രാസനതല പ്രാർത്ഥനാവാരത്തിന്റെ ഉദ്ഘാടനം മാക്കാംകുന്ന് സെന്റ് സ്റ്റീഫൻസ് കത്തീഡ്രലിൽ പ്രാർത്ഥനായോഗം പ്രസിഡന്റ് മാത്യൂസ് മാർ തേവോദോസിയോസ് ഉത്ഘാടനം ചെയ്തു.



ഓർത്തഡോക്സ് സെമിനാരിയിൽ നടന്ന കത്തോലിക്കാ-മാർത്തോമ്മാ-ഓർത്തഡോക്സ് വൈദിക വിദ്യാർത്ഥികൾ ചേർന്നുള്ള ഇന്റർ സെമിനാരി എക്യുമെനിക്കൽ വേദശാസ്ത്ര സമ്മേളനം സെറാംപൂർ സർവ്വകലാശാല പ്രസിഡൻറ് ഡോ. സഖറിയാസ് മാർ അപ്രേം മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു. ഓർത്തഡോക്സ് സെമിനാരി പ്രിൻസിപ്പാൾ ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ അധ്യക്ഷത വഹിച്ചു. മാർത്തോമ്മാ സെമിനാരി പ്രിൻസിപ്പാൾ റവ. ഡോ. വി. എസ്. വർഗീസ്, വടവാതൂർ അപ്പോസ്തോലിക് സെമിനാരി വൈസ് റെക്ടർ ഫാ. ഡോ. ലിൻഡോ കുറ്റിക്കാടൻ, ഫാ. ഡോ. മാത്യു വർഗീസ് എന്നിവർ പ്രസംഗിച്ചു.




ദേവലോകം മാർ ബസേലിയോസ് പബ്ലിക് സ്കൂളിന്റെ ഈ വർഷത്തെ വാർഷികാഘോഷ പരിപാടി 'ബസേലിയൻ ഓൺസെമ്പിൾ' നടന്നു. വയലാർ ശരത്ചന്ദ്ര വർമ്മ മുഖ്യാതിഥിയായിരുന്നു. എം ഒ. സി. പബ്ലിക് സ്കൂൾ മാനേജർ ഡോ. ഗീവർഗീസ് മാർ ബർണബാസ് അനുഗ്രഹ പ്രഭാഷണം നടത്തി. ഫാ. സജി യോഹന്നാൻ, പ്രൊഫ. ജേക്കബ് കുര്യൻ ഓണാട്ട്, പ്രിൻസിപ്പൽ നിനി എബ്രഹാം, പ്രൊഫ. തോമസ് കുരുവിള എന്നിവർ പ്രസംഗിച്ചു. ഉന്നത വിജയം കൈവരിച്ച കുട്ടികൾക്ക് സമ്മാന ദാനവും നടന്നു.



കോയമ്പത്തൂർ റീജിയൻ യുവജന-വിദ്യാർത്ഥി സംഗമം നടത്തപെട്ടു. തടാകം ക്രിസ്തുശിഷ്യ ആശ്രമത്തിൽ വച്ചു നടന്ന ക്യാമ്പിൽ സഖറിയാ മാർ സേവേറിയോസ്, ഫാ. സജി മേക്കാട്ട്, ഫാ. ബിജു മാത്യു പുളിക്കൽ എന്നിവർ ക്ലാസുകൾ നയിച്ചു. നൂറിൽപരം വിദ്യാർത്ഥികൾ പങ്കെടുത്തു.

# മലങ്കരസഭാക്കേസ്: സുപ്രീം കോടതി നിലപാടിനെ സ്വാഗതം ചെയ്ത് ഓർത്തഡോക്സ് സഭ

കോട്ടയം: മലങ്കരസഭാക്കേസിൽ യാക്കോബായ പക്ഷം അനധികൃതമായി കൈവശം വെച്ചിരിക്കുന്ന 6 പള്ളികൾ യഥാർത്ഥ അവകാശികൾക്ക് വിട്ടു നൽകണമെന്ന സുപ്രീംകോടതി ഉത്തരവിനെ സ്വാഗതം ചെയ്ത് ഓർത്തഡോക്സ് സഭ. 1934 ലെ മലങ്കര സഭാ ഭരണഘടനയെ ഒരിക്കൽക്കൂടി അരക്കിട്ടുറപ്പിക്കുന്നതാണ് കോടതി വിധി. മലങ്കര സഭയുടെ പള്ളികൾ 1934-ലെ സഭാ ഭരണഘടന പ്രകാരം ഭരിക്കപ്പെടേണ്ടവയാണെന്ന 2017-ലെ സുപ്രീംകോടതി വിധി അന്തിമമാണെന്ന് കോടതി ആവർത്തിച്ച് വ്യക്തമാക്കിയിരിക്കുകയാണ്. നിങ്ങൾ കോടതിയലക്ഷ്യം നേരിടുന്നവരാണെന്നാണ് വിഘടിത വിഭാഗത്തോട് സുപ്രീംകോടതി പറഞ്ഞത്. അത്തരക്കാരെ സഹായിക്കുന്ന സർക്കാർ നിലപാട് പൊതുസമൂഹത്തിന് മുന്നിൽ ചോദ്യം ചെയ്യപ്പെടുമെന്ന് ഓർത്തഡോക്സ് സഭ മാധ്യമ വിഭാഗം തലവൻ ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ് മെത്രാപ്പോലീത്താ പറഞ്ഞു.

പരമോന്നത കോടതിയിൽ നിന്ന് കനത്ത തിരിച്ചടി നേരിട്ട സ്ഥിതിക്ക് സർക്കാർ ഇനിയെങ്കിലും സത്യത്തിനൊപ്പം നിൽക്കണം. സർക്കാർ നടത്തിയ അനധികൃത നിയമനം സുപ്രീംകോടതി റദ്ദാക്കി 24 മണിക്കൂർ തികയും മുമ്പാണ് അടുത്ത പ്രഹരമെന്നത് മറക്കരുത്. സുപ്രീംകോടതിയുടെ വിധി നടപ്പാകുന്നില്ലെങ്കിൽ പിന്നെ പൗരൻ എവിടേക്ക് പോകുമെന്ന ചോദ്യം പ്രസക്തമാണെന്നും മെത്രാപ്പോലീത്താ പ്രതികരിച്ചു. 1934-ലെ ഭരണഘടന അനുസരിച്ച് സഭയിൽ സമാധാനം ഉണ്ടാകുവാൻ സഹകരിക്കുന്ന എല്ലാവരെയും സർവാത്മനാ സ്വാഗതം ചെയ്യുന്നതായും അദ്ദേഹം കൂട്ടിച്ചേർത്തു.



**A Historic Moment of the Malankara Orthodox Syrian Church at the Alvares Mar Julius Mission Center in Dindigul, Tamilnadu.**

**Newly ordained priest Fr. Thomas (Nicholas Greson) for the St. Thomas Congregation, Jayapuram, Kilinochi, Srilanka.**

**In the village of Jayapuram in the Kilinochi district, Srilanka a congregation has been established in the name of St. Thomas the Apostle, with over 50 families participating in the worship there.**

## ദൈവേഷ്ടം നടക്കണം

"വ്യക്തിപരമായ ഇഷ്ടങ്ങളും താല്പര്യങ്ങളും സാധിക്കണം എന്നു വിചാരിക്കാതെ ദൈവേഷ്ടം നടക്കണം എന്നായിരിക്കണം എല്ലായ്പ്പോഴും നിങ്ങളുടെ ഉദ്ദേശ്യം. ഈ നിഷ്ഠ പാലിക്കുമെങ്കിൽ നമ്മുടെ ഇടയിൽ അങ്ങിങ്ങായി കാണപ്പെടുന്ന എല്ലാ അസുഖങ്ങളും അസ്വാസ്ഥ്യങ്ങളും ഇല്ലാതായിക്കൊള്ളും. ... ക്രിസ്തീയ ഐക്യം നമ്മെ ഭരിക്കുകയും ചെയ്യും. 'സഹോദരന്മാരെ നിങ്ങളെല്ലാവരും ഒന്നുതന്നെ സംസാരിക്കുകയും നിങ്ങളുടെ ഇടയിൽ ഭിന്നത ഭവിക്കാതെ ഏക മനസ്സിലും ഏക അഭിപ്രായത്തിലും യോജിച്ചിരിക്കുകയും വേണം' എന്നു നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ നാമം ചൊല്ലി വി. പൗലൂസ് അപ്പോസ്തോലൻ കോരിന്ത്യരോടു പറഞ്ഞിട്ടുള്ള അതേ വാക്കുകളാൽതന്നെ നാമും നിങ്ങളെ ഉത്ബോധിപ്പിക്കുന്നു."

**- പ. ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാബാവാ**

(അന്ത്യ കല്പനയിൽ നിന്നും)